# ഹൈദർ നായിക്കൻ

ഒരു പ്രബന്ധം

ഗ്രന്ഥകർത്താ

മേജർ സർദാർ കെ. എം. പണിക്കർ.

പ്രസാധകന്മാർ

ഗോപകുമാർ ബ്രദേഴ്സ്

ബി. വി. ബുക്ക്ഡിപ്പോ & പ്രിന്റിംഗ്‌വർക്ക്സ്

തിരുവനന്തപുരം.

1116]. [വില അണ 8.

# ഹൈദർ നായിക്കൻ

## ഒരു പ്രബന്ധം

---

ശ്രീഗണേശായ നമഃ

കപ്പംനൽകുന്നഭൂമീപതികളുടെ കിരീ-
ടങ്ങളിൽ ഭംഗിപൂർവ്വം
വിഭ്രാജിക്കുന്നനാനാമണികൾ വിതറിടും
കാന്തിയാൽ ദീപ്തപാദൻ
ചൊല്ലൊങ്ങും ഹൈദർ മൈസൂർ ക്ഷിതിതലമതുല
പ്രാഭവത്താലടക്കി-
ക്കെല്ലോടേ ചക്രവർത്തിസ്ഥിതിയൊടു നിവ-
സിച്ചീടിനാനൂഢഹർഷം

2

നാട്ടീതൻജയവൈജയന്തിമദമോ-
ടിംഗ്ലീഷുകാർ തന്റെ വൻ
കോട്ടയ്ക്കുള്ളിലമത്തുപോരതിലെതിത്തു-
ള്ളോരു നൈസാമിനെ
കാട്ടീതൻകരവീര്യശക്തികൾ മഹാരാ-
ഷ്ട്രേശസൈന്യത്തൊടും
രാട്ടേവം വിജയിച്ചുപൌരുഷകലാ-
ലംകാരമായ് ഭൂമിയിൽ.

3

വിഗതാമയം നൃപതിമൌലി ദക്ഷിണാ-
പഥമേകശാസനയിലന്നു കാക്കവേ
പ്രതിപക്ഷശങ്കകൾവെടിഞ്ഞു തൻ പ്രജാ
തതിവാണുപോൽ സതതധമ്മനിഷ്ഠരായ്.

4

ഓടിക്കേറിവസിച്ചുകാട്ടുകളിലാ-
ബ്ഭൂപന്റെ വൈരിവ്രജം
പാടീതൻസ്തുതിഗീതിപണ്ഡിതജനം
ലോകത്തിലെല്ലാടവും

കൂടീനല്പധിരാജ്യലക്ഷ്മിയവനിൽ
സമ്രാഡ്കിരീടം നവം
ചൂടീതൻതലഹൈദർനായ്ക്കനവനീ-
ഭാരം വഹിച്ചീടവേ.

5

തല്പാദംപണിയാൻ വരുന്നൊരരച-
ന്മാരന്തിക്കിച്ചുഴ-
ന്നെപ്പോഴും പുരിവാതിൽതോറുമൊഴിവി-
ല്ലാതേകിടന്നീടവേ
പൊൽപൂമാതിനിറങ്ങുവാൻ പഴുതഹോ!
കാണായ്കയാലാസ്ഥരാം
അപ്പൃഥ്വീപതിതൻഗൃഹാങ്കണമതിൽ-
ത്തന്നേ വസിക്കുന്നവൾ

ദക്ഷിണാപഥത്തിലുള്ള തൻ പ്രതിപക്ഷികളെയെല്ലാം അക്ഷീണം ജയിച്ചും കൌണപവിക്രമന്മാരായ ഹൂണവീരരുടെ രണത്രാണിയെ സമുന്മൂലനം ചെയ്തും, സാമന്തകരചാമരമരുൽസംസേവ്യമാനനായി മാനനീയഗുണഗണധാമമായി, വൈരിനൃപമഹിഷിമാരാൽ ഗീയമാനാപദാനനായി, മേഘനാദതുല്യപരാക്രമനായ പുത്രനോടും പ്രഹസ്തകുംഭനികുംഭസന്നിഭന്മാരായ സേനാനിമാരോടും കൂടി, ഉന്നതങ്ങളായ മണിപ്രാസാദങ്ങളാലും, ദുർദ്ധർഷങ്ങളായ

കോട്ട കൊത്തളങ്ങളാലും പരിരക്ഷിക്കപ്പെട്ട ശ്രീരംഗപട്ടണത്തിൽ, തങ്കരബ്ലലാഞ്ജിതമായ സാമ്രാജ്യത്തെ, ലങ്കേശ്വരനൊത്തൊന്ന പ്രതാപത്തോടും അഹമ്മതിയോടും കൂടി, മുഹമ്മദവർഗ്ഗപ്രമാണിയായ ഹൈദർ പരിപാലിച്ചു വാണു.

6

അക്കാലം വലഭിത്തിനൊത്ത പുരുസ-
മ്പത്താൻ തൻ കീർത്തിയാൽ
ദിക്കാകെ ധവളീകരിച്ചുസുമന-
ശ്രേണിക്കുകല്പദ്രുവായ്
ഉൾക്കാമ്പിൽ പുരുഷോത്തമാംഘ്രിയുഗളം
നിത്യം ഭജിച്ചാദരാ-
ലക്കോലാവനികാത്തുവാണുദയവ-
ർമ്മാഖ്യൻ നൃപാലോത്തമൻ.

7

ശ്രീമെത്തും കവിതാഗുണം ബഹുകലാ-
നൈപുണ്യമന്യാദൃശം
സാമർത്ഥ്യം പല നൃത്തകേളികളിലും
സംഗീതശാസ്ത്രത്തിലും

ഈമട്ടിൽസ്സുഖസൌഭഗങ്ങൾ വിളയും
സുക്ഷേത്രമായ് സ്വപ്രജാ
ക്ഷേമംകാത്തു വസിച്ചുകോലനൃവരൻ
ലോകോത്തരശ്രീയൊടും.

8

ആനവാജികൾ പദാതിമുഖ്യമാം
സേനപേരിനു ഭരിച്ചിതെങ്കിലും
മാനസത്തിലവനേററിയില്ലഹോ
മാനമേററമൊരുയുദ്ധകൌതുകം.

9

കോലാവനീരമണചാരു കലാവിലാസ
കോലാഹലങ്ങൾവഴി കേരളനാട്ടിലെങ്ങും
ചേലാന്നകൃഷ്ണചരിതം ഗൃഹഗീതമായി
പോലാദരാൽനൃപതി ഭക്തജനാഗ്രഗണ്യൻ

10

വായിച്ചുമഹനീയകാവ്യനിചയം
ശ്രീകൃഷ്ണപാദങ്ങളിൽ
സ്ഥായിപ്രീതിവളത്തുമക്കഥകളെക്കേട്ടും
ദിനാന്തങ്ങളിൽ

ഭൂയിഷ്ഠാദരമോടു പണ്ഡിതഗണത്തോ-
ടൊത്തുമിഷ്ടംപെടും
മയ്യേൽക്കണ്ണികളൊത്തു തൻ നിശകളും
പോക്കീടിനാനാനൃപൻ.

11

മൃദുലദണ്ഡനവൻ ധരകാക്കുവാ
നുതകുമാനയമന്ത്രബലങ്ങളിൽ
ചെറുതുമേ രുചികാട്ടിയതില്ല തൻ
ലളിതകേളികളിൽ കരളാഴ്കയാൽ.

12

സ്വാദിഷ്ഠങ്ങളം ഭുജിച്ചുമിച്ഛയിലഹോ-
തൻ സേവകന്മാരുമായ്
മേളിച്ചും ലളിതങ്ങളാം കലകളിൽ-
ത്തന്മാനസം മുങ്ങിയും
നീലക്കണ്ണികളിൽ ഭ്രമിച്ചുമനിശം
കാലം കഴിച്ചുള്ളൊരാ-
കോലക്ഷ്മാധവനന്നു രാജ്യഭരണംമാത്രാ
പ്രമാദത്തിലായ്.

13

നയനിപുണതയാന്ന മന്ത്രിമാരിൽ
സ്വയമവനീഭരണത്തെ വെച്ചശേഷം
പ്രിയമെഴമോരു കാന്തയോടുചേന്നി-
ട്ടലഘുസുഖങ്ങൾ ഭുജിച്ചുവാണു ഭൂപൻ.

14

രതലാലസനായ് വിളങ്ങിയോരാ-
ക്ഷിതിനാഥന്നു നിജേഷ്ടപത്നിയിങ്കൽ
അതിമാനുഷദേഹകാന്തിചേരും
സുതയൊന്നമ്പിനൊടുത്ഭവിച്ചുപോലും.

ഗദ്യം ൨.

രംഭാദിനിലിമ്പനിതംബിനിമാരും കമ്പിടുന്ന തനു-കാന്തി ചിന്തിയിരുന്ന ആ ബാലികയ്ക്കു മാധവിയെന്നു മേധാവിയായ പിതാവു നാമകരണം ചെയ്തു. അച്ഛന്റെ ലാളനകളാകുന്ന സൂര്യകിരണങ്ങളാൽ തലോടപ്പെട്ടും അമ്മ-യുടെ പ്രണയമാകുന്ന ജലത്താൽ നിത്യം നനയ്ക്കപ്പെട്ടും ഗുരുനാഥന്മാരുടെ ശുശ്രൂഷകളാൽ പരിപോഷിക്കപ്പെട്ടും, അവൾ വസന്തകാലത്തിലെ മാധവീലതപോലെ സുകുമാര-പ്രകൃതിയായി വളൎന്നുവന്നു.

കാലക്രമേണ:—

15

നരപതിസുതയൌവനോദയത്തിൻ
സുരുചിരഭൂഷകൾ ചേർന്നഹോ വിളങ്ങി
വിരുതെഴമലർബാണനും ക്രമത്താൽ
തിരുവുടൽ തന്റെ കരങ്ങളാൽ മിനുക്കി.

16

നീലാംബുജത്തിനുടെ കാന്തികവർന്നനേത്രം
ലീലാവിലാസരുചിപൂണ്ടു തുലോം വിളങ്ങി
ബാലപ്രവാളമൃദുവാമധരത്തിലർത്ഥ-
മോലും പടിയ്ക്കു ചെറുപുഞ്ചിരി നൃത്തമാടി

17

സ്നിഗ്ദ്ധാപാംഗതരംഗകേളിലളിതം
സുസ്മേരഭാവാഞ്ചിതം,
നർമ്മാലാപമനോഹരം സരസമാം
ചേഷ്ടാസഹസ്രോജ്ജ്വലം
സാന്ദ്രപ്രേമ രസായനം കലിതസൌ-
ഭാഗ്യം വിലാസാങ്കുരം
തന്വംഗീ നവയൌവനോദയമഹോ
ശോഭിച്ചിതന്നേററവും.

18

മേളംകോലുന്ന ഗാനോത്സവകലവിചെവി-
യ്ക്കായുമക്ഷിദ്വയത്തി-
ന്നോലും പീയൂഷമായും സുഭഗതകളിയാ-
ടുന്ന പൂവാടിയായും
കോലക്ഷോണീധവൻ തൻ പ്രണയമധു തുളു-
മ്പുന്ന പൊൻപാത്രമായും
നീലക്കണ്ണാൾ വിളങ്ങീ സ്മരന്റെ ശരമൊട്ടു-
ങ്ങാത്ത തൂണീരമായും.

19

കണ്ണാപാംഗവിലാസവും കമനിതൻ
ചെഞ്ചോരിവായ്ത്തൊണ്ടിയും
കണ്ടാൽ കാമുകചിത്തതാരുലയുമാ-
ക്കണ്ടിക്കരിംകൂന്തലും
കന്നോടൊത്തൊരു പോർമുലക്കുടവുമാ-
കന്ദാല്പഹാസങ്ങളും
കല്യാണാംഗിയിലന്നിണക്കി കരൾ ക-
ട്ടീടുന്നൊരക്കാന്തിയേ.

20

സാരസ്യാംബുധിതന്നിലൊട്ടിളകിടും
കല്ലോലജാലങ്ങളോ
പ്രേമപ്പൂവിനെഴുന്ന പേലവമര-
ന്ദസ്സത്തു തൂകുന്നതോ
ബാലപ്പെൺകൊടിതന്റെ ചെഞ്ചൊടിയണി-
ത്തുമന്ദഹാസം ലസ-
ന്മീലന്മല്ലികതൻ മനോജ്ഞമുകുള
ശ്രീകാന്തി ചിന്തുന്നതോ

21

തൻ ചില്ലിക്കൊടി കാമകാർമുകലതാ
ലാവണ്യലീലാഹരം
തൂമന്ദസ്മിതമോ ജയിപ്പതമലശ്രീ-
ജ്യോത്സ്നതൻ കാന്തിയേ
കയ്യിക്കുന്നമൃതിന്റെ മാധുരിയഹോ
സല്ലാപഭേദങ്ങളാൽ
ശോഭിച്ചാൾ സുകുമാരഗാത്രിയനിശം
സൌഭാഗ്യസംമ്രാജ്ഞിയായ്

22

ആ മാൻകിശോരമിഴിയാളുടെ നവ്യ ദിവ്യ
പ്രേമാമൃതത്തിനു തികഞ്ഞൊരു പാത്രമായി
രാമാഭിധാനനൊരു നായർയുവാവുവാണു
ശ്രീമാനവൻ സകലമേന്മയുമാന്നിരുന്നു.

ഗദ്യം ൩.

ഇങ്ങനെ ആ മംഗലഗാത്രി ലാവണ്യാർണ്ണവത്തിൽ നിന്നുയൻവന്ന കുളർമതിപോലെയും, യൗവനദ്വിപത്തിൻെറ ക്രീഡാശൈലം പോലേയും, വിലാസകല്ലോലജാലങ്ങളുടെ പാരാവാരം പോലേയും, ശൃംഗാരമന്ദാരത്തിൻെറ പുതുപ്പൂങ്കുലപോലേയും, സകല ജനങ്ങളുടെ ചക്ഷുസ്സുകളുടെ ഭാഗധേയമായി സ്വപിതാവിൻെറ അരമനയിൽ പ്രിയതമനോടൊന്നിച്ചു വയോനുരൂപമായ ഭോഗങ്ങൾ ഭുജിച്ചു രമിച്ചു വാണു.

അക്കാലത്തു് ഒരിക്കൽ ദിഗ്ജിഗീഷുവായ ഹൈദരാലി, കർണ്ണാടകം മദ്രാസ് കോയമ്പത്തൂർ മുതലായ ജനപദങ്ങളെ ജയിച്ചു കപ്പം വാങ്ങിച്ചശേഷം ഇനി എങ്ങോട്ടാണു തൻെറ സേനാബലത്തെ നയിക്കേണ്ടതെന്നു ആലോചന തുടങ്ങി.

23

ക്രൂടാലോചനകൾക്ക പാടവമെഴും
തന്മന്ത്രിമാരേയുമ-
മ്പോടേകേടകലും പ്രഭുക്കളെയുമ-
ത്തൻ ബന്ധുവർഗ്ഗത്തെയും
ആടോപം പെരുകുന്ന സൈനികരെയും
ഗൂഢം ക്ഷണിച്ചാ നൃപൻ
പാടേ മന്ത്രസദസ്സുകൂട്ടി വഴിപോൽ
കാര്യം വിചാരിക്കുവാൻ.

24

അന്തർഗ്ഗതം മുഴുവനും വെളിവാക്കിടാതെ
യന്തസ്സുചേരുമവനീധവമൌലി രത്നം
മന്ത്രിപ്രമുഖ്യരുടെ ചിത്തമറിഞ്ഞിടാനായ്
ചന്തംപെടും മൊഴിഗഭീരതരം വചിച്ചു.

25

നരപതികൾ നയത്താൽ താൻ ജയിക്കുന്നുവല്ലോ
നയവുമരിയമന്ത്രംകൊണ്ടുതാൻ സിദ്ധമാവൂ
വെളിവിലിവിടെയിപ്പോൾ സാമഭേദാദിയെന്താ-
ണുചിതമിനിനിനച്ചോതേണ്ടതോ നിങ്ങളല്ലോ.

26

ജയിച്ചു കർണ്ണാടകഭൂപനേ നാ-
മടക്കി ഹൂണപ്പടതന്റെ ഗർവ്വം
പെരുംമഹാരാഷ്ട്രബലത്തിനെപ്പിൻ
തിരിച്ചയച്ചുത്തരഭൂമിവെന്നു.

27

മമ കരബലമാം ഭീപേന്ദ്രനിഷ്ഠ
പ്പടികളിയാടുവതിന്നു ചേന്ന രംഗം
മലയഗിരിതടങ്ങൾതന്നെ, യിസ്ലാം
കൊടിമലയാളമതിൽപ്പറന്നിടട്ടെ

28

നന്നായിന്നറബിക്കടൽത്തിരകൾ സം
ലാളിച്ച പാർശ്വസ്ഥലം
കന്നായ്നിന്നഹിമാചലത്തിനെതിരാം
സഹ്യൻതലോടും പദം
സ്വാന്താടിന്നുമിളപ്പമേകിനദനോൽ-
ക്കഷം, ജയിക്കുന്നതു
ണ്ടെന്നാളും മഹനീയ കേരളമഹീ
ഖണ്ഡം ജഗന്മോഹനം.

29

ശ്രേയസ്സേററമെഴുന്ന രാജ്യമതിനെ-
ക്കീഴാക്കുവാനും, പരം
നായന്മാരുടെ പോർമിടുക്കുകൾ കുറ-
യ്ക്കാനും ചൊടിക്കുന്നു ഞാൻ
ഹേ! മന്മന്ത്രികളേ നരാധിപർ കൊതി-
ച്ചീടുന്ന കീർത്തിയ്ക്കെഴും
പൂമെയ് പുൽകുവതിന്നുമിന്നരികളേ
ക്കൊന്നീടുവാനും ബലാൽ

30

വഴിപോലെയോർത്തു സചിവേന്ദ്രമുഖ്യരേ
വഴി കാര്യസാദ്ധ്യമതിനെന്തു ചൊല്ലുവിൻ
പിഴയാത്ത രാജ്യഭരണത്തിനൊന്നുതാൻ
വഴി, മന്ത്രശക്തി,യതു നിങ്ങൾതന്നെയാം.

ഗദ്യം ൪.

വമ്പെഴുന്ന ആ മഹീനിലിമ്പേന്ദ്രൻ സോപംഗിത പ്രക-ടനപരമായ ആ പ്രസംഗം ഇപ്രകാരം അവസാനിപ്പിച്ച-പ്പോൾ സഭാരംഗത്തിൽനിന്നു ജയജയധ്വനി മുഴങ്ങുകയും, സാരജ്ഞന്മാരായ സാമന്തവർത്തിൽ ചിലർ തങ്ങളുടെ വക്ഷ-സ്സിനെ ആച്ഛാദനംചെയ്തു താടിയേ തലോടിയും, ചിലർ

ആഹ്ളാദസൂചകമായി പുഞ്ചിരി തൂകിയും, മററു ചിലർ അന്യോന്യം തല കുലുക്കി അഭിനന്ദിച്ചും തങ്ങളുടെ സന്തോഷത്തെ അറിവിക്കവേ, അവരിൽ എല്ലാംകൊണ്ടും പ്രമാണിയായ മുകുന്ദൻ എന്ന സേനാനായകൻ സഭയെ അഭിവാദ്യംചെയ്തു ഇപ്രകാരം പറഞ്ഞുതുടങ്ങി.

31

അരിമണ്ഡലദണ്ഡധാര, രാജേ
ശ്വരലോകോത്തരകീർത്തനീയബുദ്ധേ!
അറിയുന്നു നയനാനയങ്ങളെല്ലാം
തിരുവുള്ളം, പറയേണ്ടതെന്തു ഞങ്ങൾ.

32

ഉൾപ്രീതിയോടുമരുൾചെയ്ത വചസ്സിനേതു-
മിപ്പാഴ്മനസ്സിലൊരു ദോഷവുമോർപ്പതില്ല.
കല്പിച്ചിടേണ്ടതവിടുന്നു: നടത്തുവാൻ താ-
നിപ്പോൾ, തവാജ്ഞകൾ വഹിപ്പവരായ ഞങ്ങൾ!

33

വെന്നുഹൂണചമൂബലത്തെ,യടരിൽ
തോല്പിച്ചു കേല്പേറുമ-
ക്കർണ്ണാടേശനെ മററു മന്നവരെയും
കീഴാക്കി വീതാമയം

ധന്യം ദക്ഷിണസാർവ്വഭൌമപദവും
പാലിച്ചു നീ വാഴ്കവേ
നിന്നാജ്ഞയ്ക്കനധീനരെന്നു മലയാ-
ളക്കാർ ഞെളിഞ്ഞീടുമോ?

34

ആരെതിർത്തിടുമഹോ ഭവാൻ നയി-
ച്ചീടുമക്ഷതബലോഗ്രസേനയേ
ആർക്കുജീവനിലനിച്ഛ,യാർക്കുവാ
നാഗ്രഹം മരണമാല ചൂടുവാൻ?

35

ഇത്ഥം നയത്തിനുചിതം വചനം പറഞ്ഞു
നിന്നീടുമ്പൊഴേക്കപരനാം നൃപബന്ധുമുഖ്യൻ
ചിത്തത്തിലുററ കുതുകത്തൊടു കാളമേഘ
ശബ്ദം തൊഴുന്നപടി വാചകമേവമോതി

36

"അരാതിവൃന്ദം യമനെന്നുമമ്പെഴം
വരാംഗിമാർ നന്മലരമ്പനെന്നുമേ
ഒരാളെയാരെപ്പറയുന്നിതാ മഹാ
ധരാധിനാഥോത്തമ നീ ജയിക്കണം.

37

അള്ളാവിൻ മഹനീയനാം പ്രതിനിധേ!
നിൻശ്രേഷ്ഠമാം ദൃഷ്ടിയിൽ
ക്കൊള്ളാതെന്തുലകത്തിലിന്ന വിധിപോ-
ലല്ലോ തവാജ്ഞാബലം
ഉള്ളാലോചനമെച്ചമാണു, മലയാ-
ളക്കാർക്ക വല്ലാതെഴം
ഭള്ളാകെക്കളയേണ്ട കാലമതിയായ്
വൈകിക്കഴിഞ്ഞു ദ്രുതം.

38

എന്നല്ലക്ഷിതികോവിയുണ്ടുമഹിളാ-
സാമ്രാജ്യമാണെന്നമീ-
മന്നിൽപ്പൂമകൾ കേളിചെയ്യൊരരുമ-
പ്പൂങ്കാവിതെന്നും വിഭോ!
വന്നീടും വിരവൊടു നാമതുജയി-
ച്ചീടിൽ സുസാമ്രാജ്യവും
ധന്യശ്രീയുമനല്പവിത്തവുമഹോ,
യിസ്ലാമിനുല്ക്കർഷവും

39

വ്യത്യാസമില്ല, നൃപധർമ്മമറിഞ്ഞു ഭൂമീ
വൃത്താന്തകാര്യനവിടുന്നുര ചെയ്ത വാക്യം
ആത്താദരം സഫലമാക്കുകമാത്രമല്ലോ
കൃത്യം നമുക്കിവിടെമററുരചെയ്യതെന്താം.

40

അതിനാലെന്നുടെ മതവും
മതിമൻ! മുൻചൊന്നപോലെയാണു ദൃഢം
ക്ഷിതിപാലോത്തമനിൻപേ-
രതിയായെന്നും തെളിഞ്ഞുവിലസട്ടേ.

41

ഉടനുരച്ചിതു വിക്രമശാലിയാം
ഭടജനാധിപനുദ്ധതബുദ്ധിമാൻ
കടലിരപ്പിനിരപ്പു വരുത്തുമുൽ-
ക്കടരവത്തൊടുമത്തനഹമ്മദൻ

42

നേരായ് പോരിട്ടുനില്ലോക്കൊരുഭവദഹന
പ്രാഭവം ചേർന്നു മീനിൻ
ഭൂരിശ്രീപൂണ്ട സിംഹാസനമതിനു ബലം
നൽകിടും സ്തംഭമായും

ശ്ശൂരതപം ചേർന്നോരസ്മൽപ്പട വിമതജന-
ച്ചോരയിൽച്ചാടിനിന്താൻ
ധീരോത്സാഹേന വാഴുന്നിതു നൃവര, തവാ-
ജ്ഞയെക്കാത്തുനിത്യം.

43

എല്ലാം നിനച്ചാൽ മലയാളമിപ്പോൾ
വെല്ലാൻതുനിഞ്ഞീടണമെന്നതന്നെ
കല്യാണബുദ്ധേ! പറയുന്നു ഞങ്ങ-
ളെല്ലാവരും മററിനിവേണ്ടതെന്താം.

ഗദ്യം 8

ഉദ്ധതവിക്രമന്മാരായ മന്ത്രിവൃദ്ധന്മാർ ഈവിധം സാവധാനമോതിയപ്പോൾ ക്രൂടലർകുലകാലനും പരാക്രമമൂർത്തിയുമായ മൈസൂർ ചക്രവർത്തി ഉദ്യോഗസാദ്ധ്യത്തിനായി സേനാസംഭാരം ആരംഭിച്ചു.

44

ക്രൂട്ടീസേനാസമൂഹം; ഝടിതി പടജനം
പന്തിയായ് പാളയത്തിൽ
പുഷ്ടാടോപം ദധിപേന്ദ്രധ്വജമണിയിൽ നിര-
ന്നെത്തിമൈതാനഭ്രുവിൽ

ഏട്ടാശാന്തം മറയ്ക്കുന്നൊരുപൊടിഖുരപാ-
തത്തിനാൽ നിത്യസന്ധ്യാ
മട്ടാക്കും സാദിസൈന്യം പുരിനിറയെനിര-
ന്നീടിനാർ പ്രൌഢിയോടേ.

45

പേരാണ്ടവെള്ളപ്പടയാളിമാരും
ശ്ശൂരത്വമേറുന്നറബിത്തുരപ്പും
പീരങ്കി,കാലാൾ, സമരത്തിനൊത്ത
പരന്നകോപ്പൊക്കെ വരുത്തിവീരൻ.

ഗദ്യം ൩

ഐരാവതമദാപഹാരികളായി, സുപ്രതീകപ്രതിമ-രായി, സുചിരാഭ്യാസത്താൽ സമരവൈദഗ്ദ്ധ്യമിയന്നവരായി, വെള്ളികെട്ടി ശക്തികൂട്ടിയ കൊമ്പുകളുടെ അഗ്രങ്ങളിൽ കൂർത്തുമൂർത്തുള്ള ഇരുമ്പിൻമുനകളും, ദേഹത്തിൽ ചങ്ങലയും അണിഞ്ഞു ജംഗമങ്ങളായ ഗിരിഖണ്ഡങ്ങൾ പോലെ, കാണികളിൽ സംഭ്രാന്തി വളൎക്കുന്ന കൊലയാനപ്പടകൾ; ശീഘ്രഗതികളും, പലതരത്തിലുള്ള യുദ്ധക്രമങ്ങൾ അഭ്യസിച്ചു ചിത്രഗതി വൈദഗ്ദ്ധ്യശാലികളും, വിചിത്രകോപ്പണിഞ്ഞ-വയും, ആയ അറബിക്കുതിരകളിൻമേൽ, കവചോഷ്ണീഷാദി-കൾ അണിഞ്ഞു സമരോദ്ധതന്മാരായ സാദിപ്പടകൾ; പ്രച-ണ്ഡമേഘനിർഘോഷപ്രതിമമായ ശബ്ദമാത്രത്താൽ ലോകം

വിറപ്പിക്കുന്നവയും, ഖലഹൃദയംപോലെ അന്ധകാരനിബിഡമായ അന്തരത്തോടുകൂടിയവയും, മൂർഖജിഹ്വപോലെ ദുഷ്ടവായു വമിക്കുന്നവയും, യമദണ്ഡംപോലെ പ്രാണസംഹാരക്ഷമങ്ങളും, ആയ ഘോരപീരങ്കികൾ ഒരിക്കുന്ന സേനാഭാഗങ്ങൾ; യൂറോപ്യൻ രീതിയിൽ അടവുകൾ പഠിച്ചും, കവാത്തുമുറകൾ ശീലിച്ചും ദക്ഷിണാപഥത്തിലേ കോട്ടകൊത്തളങ്ങൾ തല്ലിത്തകർത്തും, സമ്പൽസമൃദ്ധങ്ങളായ രാജധാനികളെ കത്തിക്കുവൻും, അരമനകൾ നശിപ്പിച്ചും തങ്ങളുടെ പാദപ്രഹരംകൊണ്ടു ആന്ധ്രകർണ്ണാടകഭൂമികളേ മഥിച്ചും, ഉദ്ധതന്മാരായി, രണശൂരന്മാരായി, അജയ്യവീരന്മാരായി കേൾവിപെട്ട പദാതിസൈന്യങ്ങൾ; ഇങ്ങനെ അതിരു കവിഞ്ഞതായ ഒരു ചതുരംഗവാഹിനി കേരളജയത്തിനായി ആ രാജധാനിയിൽനിന്നും ഹൈദരുടെ നേതൃത്വത്തിൽ, ലങ്കയിൽനിന്നും സ്വർഗ്ഗലോകജയത്തിനായി ദശകന്ധരൻെറ നേതൃത്വത്തിലെന്നപോലെ പുറപ്പെട്ടു.

അപ്പോഴാകട്ടെ:—

46

ഒട്ടേററം പൊടികൊണ്ടു ദിക്കുകൾ മറ-
ഞ്ഞാശാന്തരം മ്ലാനമായ്
പൊട്ടീടിക്കരിവീരർതൻ ചെവികളും
ഘോരാട്ടഹാസങ്ങളാൽ

മുട്ടീമാഗ്ഗമഹോ ജനത്തിന്നു, പെരും
വെള്ളംകണക്കേപുറ-
പ്പെട്ടാവൻപട നാട്ടിൽവാട്ടമിയലാ-
തെങ്ങും പരന്നീടവേ.

47

കൊടിയ പടഹഭേരി നാദഘോഷം
വെടി പൊടിപൂരമിടത്തിരക്കഘോരം
പൊടിപലവിധമുള്ള വേഷ, മേവം
പടയിളകന്നിതൊരുത്സവം കണക്കേ.

48

കടൽകണക്കെ പരന്നുമയന്നോരാ-
വെടികളാലിടിവെട്ടിയ മട്ടിലും
അടവിപോലെ മൃഗങ്ങൾ നിറഞ്ഞുമാ-
പ്പടനടന്നുതുടങ്ങി ഭയങ്കരം

ഗദ്യം ൭

താമസംകൂടാതെ ആ മ്ലേച്ഛവാഹിനി കേരളത്തിന്റെ അതൃത്തിയായ താമരശ്ശേരിപ്പാതയേയും ചിത്രമായ അസ്താചലത്തേയും പ്രാപിച്ചു.

49

ഏണാങ്കാസ്യവുമസ്സരോജമുകുള-
പ്പോർകൊങ്കയും പിൻപിലായ്
ചേർണ്ണാന്നോരിരുൾവേണിയും മലയജ-
ക്കാററായ നിശ്വാസവും
ശോണാംഭോധരചോരിവായുമിവ ചേ-
ർന്നുൾത്താർ മയക്കീടുമാ-
റേണപ്പെണ്മിഴിയായസന്ധ്യ നൃപനെ
പ്രാപിച്ചിതന്നാൾ സ്വയം

50

മധുലഹരിനിമിത്തം ഭൂപവക്ത്രംകണക്ക-
ന്നഹിമകിരണബിംബം രക്തമായ് കണ്ടിതേററം
അരികിലവിടെനില്ക്കും സേവകന്മാർമുഖംപോൽ
സ്സരസിജഗണമേററംവാടിയുൾത്താപമോടെ

51

അമ്പിൽശ്ശീകരശീതശാലി മലയ-
ത്തൈത്തെന്നൽ സൌരഭ്യമാം
സമ്പത്താകെ വഹിച്ചുചന്ദനമര-
ത്തോപ്പിൽക്കളിച്ചാദരാൽ

ജംഭദ്വേഷിയൊടൊത്തൊരാ യവനഭൂ-
പാലന്നുകാണിക്കയായ്
മുൻപിൽചെന്നു നമിച്ചു; പോരിൽ വിജിത-
ന്മാരായ രാജാക്കൾപോൽ

52

അടുത്തദിവസം നൃപൻ വിനയപൂർവ്വമുള്ളാവൃത-
ന്നടിത്തളിർപണിഞ്ഞുതൻ നിയമവൃത്തിചെയ്താദരാൽ
പടത്തലവരേ ക്ഷണിച്ചതിഗഭീരമാമാജ്ഞയുൽ-
ക്കടസ്വരമുരച്ചുതന്നഭിമതം വെളിക്കാക്കിനാൻ

53

"അണഞ്ഞുരണവീരരേ വിരയെനാമതിർത്തിസ്ഥലം
പരന്നരികിലുണ്ടിതാ മഹിതകേരളക്ഷ്മാതലം.
മഹാർണ്ണവതരംഗപോതകപരമ്പരാലാളിതം
മഹാമലയരക്ഷിതം വിഭവപൂർണ്ണമന്യാദൃശം

54

"ജയാപജയമെന്നതിന്നറികവയ്യ സർവ്വേശ്വരൻ
വിധിച്ചപടിതാൻവരും; കരബലത്തിനെന്താവതാം
പടച്ചവനിതിൽ തുണപ്പതിന്നു നാം പണിഞ്ഞീടണം
പദദ്വയികുറാനിലെപ്പരിപവിത്രസൂക്തങ്ങളാൽ

55

എതിൎത്തുവരുവോരൊടേററടരിടുന്നതിന്നേതുമേ
കരുത്തുകുറവില്ല ധീരതയുമുണ്ടു വേണ്ടോളവും
തിമൎത്തുലകുവെന്നതാം രണമിടുക്കമൌഢ്യവും
തരത്തിലറിയാത്തതാരിവിടെയിന്നു വീരാഗ്ര്യരേ!

56

പറഞ്ഞിടുവതൊന്നുതാൻ, പൊരുതിടുന്നതിനാം രിപു
ക്ഷിതീശരൊടുമാത്രമാണിവനുവൈരമില്ലാരിലും
നിരായുധർ ശിശുക്കൾ ഗോദ്വിജജനങ്ങളും സ്ത്രീകളും,
മറക്കരുതു രക്ഷ്യരാണവനിപാലനെല്ലായ്പ്പൊഴും

57

"എതിൎക്ക വിജയത്തെ നേടുക; മുടിക്കമാററാരെ നാ-
ടടക്ക, ധനസഞ്ചയം രിപുവിൽ നിന്നു കയ്യേറുക
എടുത്തപദമിന്നു പിൻതിരികയെന്നതോൎക്കാതെപോ-
രടിക്ക ജഗദീശ്വരൻവിള തുണച്ചിടട്ടേ സദാ"

ഗദ്യം വ്യ.

ഇങ്ങനെ ഭംഗിതിങ്ങിയ പ്രസംഗംവഴിയായി തന്റെ സേനാജനങ്ങൾക്ക് ഉത്സാഹം വളൎത്തിയിട്ടു മലയാദ്രിഭാഗത്തേ കടന്നു കേരളക്കരയിലേക്കു ഹൈദർ പ്രവേശിച്ചു: അപ്പോൾ

ഹരഹര ശിവശിവ ഭൂപൻ കണ്ടൊരു
ധരയുടെ മഹിമ പുകഴ്ത്തീടാമോ.
അലർമകൾ തന്നുടെ ലാസ്യത്തിന്നല
മഴകൊട്ടീടത്തൊരു രംഗംപോലെ,
അമരാവതിയുടെ നൽപ്രതിബിംബം
ക്ഷിതിമുകുരത്തിൽ കാണുംപോലെ,
ഇഛയിലുലകിട മിന്നണിയുന്നൊരു
പച്ചക്കല്ലു കഴുത്തിലപോലെ.
ശ്രീവത്സാങ്കൻ ഭഗവാൻ തന്നുടെ
മാറിലെഴുംവനമാലികപോലെ,
പശ്ചിമ ജലനിധി പെററുവളൎത്തൊരു
പുത്തൻ പാൽക്കടൽ മാനിനിപോലെ
സഹ്യമഹീധരമുടലിൽ ചാൎത്തിയ
മോഹനകഞ്ചുകമെന്നതുപോലെ,
സുസ്ഥിരമാകിയൊരിന്ദ്രധനുസ്സുകൾ
ഒത്തൊരുമിച്ചു കിടപ്പതുപോലെ
ദിവ്യമഹാൎഘമണിപ്രകരങ്ങൾ
താനേ വിളയും ക്ഷേത്രംപോലെ,
കാണികൾ തന്നുടെ നേത്രങ്ങൾക്കൊരു
ചാരുരസായനമെന്നതുപോലെ

ചന്ദ്രികചന്ദനനീരിൽ ചാലി-
ച്ചെന്നും നന്നായ് ത്തൂകിയപോലെ
വാരിവിതച്ചോരു രത്നഗണങ്ങൾ
കംബളമായിളമൂടിയപോലെ
കേരളദേശം നൃപന്റെ കണ്ണിൽ
ചാരുതയോടെ കാണായ് വന്നു.
കനകവിഭൂഷകൾ ചാർത്തിയതന്വീ
മണികൾ കണക്കലർ ചൂട്ടം ചെടികൾ;
ഏലക്കൊടി പല ചുററിപ്പിണയും
ചേലാം ചന്ദന വൃക്ഷസമൂഹം
വെററില വല്ലികൾ ചുററിപ്പരിചിൽ
പാററിക്കൂട്ടും ക്രമുകക്കൂട്ടം
നീലിമകലരും കദളീവനനിര,
ബാലരസാലത്തോപ്പുകളനവധി
സരസിജമുൽപ്പലമെന്നിവ തിങ്ങി
സ്സുരസംവിലസും പൊയ്കകളനവധി,
മദകരിസിംഹം പുലിയെന്നിവയാൽ
സതതനിഷേവ്യം കാടുകളനവധി
മധുരമനോഹര കേരളദേശം
നൃപന്റെ കണ്ണിൽ കാണായ് വന്നു.

നന്മയിലമൃതം പൂരിപ്പിച്ചോരു
പൊന്മയകലശം തലയിലെടുത്തും
ഭംഗിയിൽനിൽക്കും ഭൃതകഗണംപോ-
ലെങ്ങും തെങ്ങുകൾ തിങ്ങിനിറഞ്ഞും;
കനകവിതാനം കതിരുകളിൽച്ചേ-
ർത്തനിതരഭംഗി വളർത്തും നല്ലോരു
വയലുകൾ നെൽക്കൃഷികൊണ്ടു ജഗത്തിൻ
കലവറപോലൊരു മേന്മ വഹിച്ചും,
പരദേശങ്ങളിൽ നിന്നു ചരക്കുകൾ
നിറയേക്കേററി വരുന്നൊരു നൗകകൾ
തുറമുഖപങ്ക്തികളിൽ പലമട്ടിൽ
പെരുമയൊടിന്നു കിടന്നും നിയതം,
ഇങ്ങനെ പലവിധമോടികൾ തിങ്ങി-
പ്പൊങ്ങിയ പുകഴാൽ വെണ്മപരത്തി
ചാരുതചേർന്നൊരു കേരളദേശം
നേരേ നൃപമണി കണ്ടിതുകതുകാൽ.

58

അത്യുഗ്രോദ്ധതഭാവമാർന്നു പടയോ
ടിക്കേരളത്തിൽ കട-
ന്നെത്തിത്താനനിരുദ്ധമായ് ജനപദം
കീഴാക്കിവെച്ചീടവേ.

പത്തും നൂറുമതല്ലസംഖ്യമവനീ
ദേവേന്ദ്രർ വേശ്മംവെടി-
ഞ്ഞുത്തുംഗാകുലചിത്തർ കോലനൃപനേ
പ്രാപിച്ചുചൊന്നീടിനാർ

59

ഹേ! ഹേ! മന്നവകേമമായി ധരണീ-
ഭാരം! സ്വരാജ്യത്തിതാ
നീചന്മാർ പടകേറി ശിഷ്ടജനത-
യ്ക്കില്ലാതെയായാശ്രയം
ഭൂമീനാഥനയേ ഭവാനിവിടെയി-
ന്നന്തഃപുരത്തിൽസ്സുഖാൽ
വാമാക്ഷീമണിമാരൊടൊത്തു രസമായ്
ക്രീഡിച്ചുകൂടുന്നപോൽ

60

ധർമ്മഭ്രഷ്ടമധർമ്മമദീയചരണ
സ്പർശാൽ സ്വചാരിത്രമാം
മർമ്മച്ചട്ടപൊടിഞ്ഞു ഭാർഗ്ഗവധരാ
തന്വീമണിത്തയ്യിതാ!

കർമ്മവ്യാഘാതമായ തന്റെ വിധിയാൽ
ക്ലേശിച്ചു രോദിപ്പൂതേ
മർമ്മച്ഛേദകമായ കാഴ്ചയിതുതാ-
നാക്കേർക്കിടാസങ്കടം

61

പ്രതാപമേറുന്ന മഹീന്ദ്രർമുന്നം
സദാദരിച്ചുള്ളൊരു കേരളത്തിൽ
വിദേശരാജാക്കളൊരുത്തരും വ-
ന്നിതേവിധം ചെയ്തതു കേൾവിയില്ല.

62

ശ്രീശങ്കരാചാര്യർ ജനിച്ച പുണ്യ
ദേശത്തു നീചാഗ്ര്യഗർജോനകന്മാർ
ലേശം മടിക്കാതെ കടന്നു രാജൻ!
നീ ശയ്യയിൽ സ്ത്രീകളൊടൊത്തിരിക്കേ!

63

സ്വരാജ്യരക്ഷയ്ക്കു നൃപാലകൾക്ക്
പാരാതെ രണ്ടേ വഴിയുള്ളു പണ്ടേ
പോരാന്നയാഗങ്ങൾ കഴിക്കയെന്നും
പോരാൽ സ്വധർമ്മത്തെ നടത്തുകെന്നും

64

പാരിച്ചസൈന്യത്തൊടു വൈരിവർഗ്ഗം
പോരിന്നു കോപ്പിട്ടണയുന്നനേരം
ഹാ! കഷ്ടമന്തഃപുരമൊന്നിലത്രേ
പ്രാഗത്ഭ്യമേററം തവ കാണ്മതിപ്പോൾ

65

ആ വർണ്ണാശ്രമപാലനം വസുമതി
നാഥക്കുധർമ്മം ധരാ
ദേവന്മാരുടെ രക്ഷ മുഖ്യമതിൽവെ-
ച്ചെല്ലാവിധം നോക്കിലും
ഈ രണ്ടും ബത വിട്ടു സേവകജന-
സ്തോത്രങ്ങളും കേട്ടു നീ-
യേവം വാഴ്കിലിന്നു വീട്ടിനകമേ
സമ്രാഡ് പദം കിട്ടിടൂ.

66

ഇത്ഥം ഭർത്സിച്ചു ഭൂമീസുരർ പറയുമൊര-
ത്യുഗ്രവാക്‌ശസ്ത്രജാലം
പൃത്ഥ്വീപാലേന്ദ്രമുക്താമണിയുടെ ചെവിയിൽ
ചെന്നു തീക്ഷ്ണം തറയ്ക്കേ

ഔദ്ധത്യം പൂണ്ടതൻ പൂർവികരുടെ രണ്ടു-
ത്തമാൻറുള്ള രക്തം
ചിത്തേ കത്തിജ്വലിച്ചന്നവനുമധികമായ്
ഹന്ത ഭാവം പകർന്നു.

67

തൂകിത്തീപ്പൊരികണ്ണുരണ്ടുമരിശ-
ത്താലേ തുടുത്തു മുഖം
ദേഹം തെല്ലുവിറച്ചു ഫാലഫലകം വേർപ്പാ-
ലഹോ മ്ലാനമായ്
പാരംപൌരുഷഹാനി വന്നതിൽവള-
ർന്നുള്ളോരു ലജ്ജാഭരം
കോപാഗ്നിയ്ക്കൊരുശക്തിക്കൂട്ടിയിതുപോൽ
ചൊന്നാൻ നൃപൻ വാചകം

68

"ശ്രീനാരായണൻ തൻ ചരണമൊഴികെ മ-
റ്റൊന്നുവന്ദിപ്പതില്ലി
ന്നാർതൻ കയ്യൂക്കിനാലേ മലയഗിരി വഹി-
പ്പില്ല ദുർഗ്ഗാഭിമാനം.

പേരാളും കേരളക്ഷ്മാപതികൾ, തിരുമുടി-
ക്കെട്ടിലാളുന്നൊരോമൽ
ചൂഡാരത്നങ്ങളാലാരൊരുവൻറെ പദം
നിത്യമർച്ചിച്ചിടുന്നു.

69

ആ നാംപേരാണ്ടവണ്ണം വിപുലതരഭുജാ-
വിക്രമാൽ ചക്രവർത്തി
സ്ഥാനത്തേസ്സിദ്ധമാക്കിദ്ധരയുടെ ഭരണം
ചെയ്തു വാഴുന്ന പോതിൽ
ആരാണീപ്പൃണ്യഭൂമീതലമൊരുവനെതിർ-
ത്താക്രമിക്കുന്നു; കാലാ-
ഗാരം കാരാഗൃഹം രണ്ടിവയിലൊരിടമാ-
ണായവൻ തന്റെ വാസം.

70

ഇത്ഥം വചിച്ചു നരപാലകമൗലിരത്ന-
മത്യുഗ്രഭാവമൊടുതൻ പടയന്നുകൂട്ടി
പ്രത്യക്ഷനാകിയ ഷഡാനനനെന്നപോലെ
യുദ്ധത്തിനുത്സുകതയോടുമിറങ്ങിവേഗം_

71

വീൎയ്യത്തിൽ ചിലർ തോട്ടിയും വടികളും–
കുന്തങ്ങളും പേറിയും
വാളും ചൎമ്മവുമേന്തിയും, കണകളും–
വില്ലും ധരിച്ചന്യരും
മേനാവിൽകയറിപ്പെരുംപടയണി–
ക്കെന്നോണമുത്സാഹമായ്
മേനോന്മാരുമിറങ്ങിയാനൃപനൊടൊ
ത്തായോധനത്തിന്നുടൻ.

## ഗദ്യം 9

ആ സൈന്യനിരകൾ രണ്ടും തമ്മിൽ കൂട്ടിമുട്ടി. പാശ്ചാത്യരീതിയിൽ യുദ്ധമുറകളും ചടങ്ങുകളും അഭ്യസിച്ചു പീരങ്കി മുതലായ ഉപകരണങ്ങളോടുകൂടി എതിർത്ത ഹൈദരാലിയുടെ സേനാപംക്തിയും, കളരിയിൽ കച്ചകെട്ടി വാളും പരിചയുംകൊണ്ടു പയററാനിറങ്ങിയ നായർപടയും തമ്മിലുള്ള യുദ്ധത്തിന്റെ ഭയങ്കരത്വം എങ്ങനെ വൎണ്ണിക്കും. ദക്ഷിണഭാരതത്തിലെ കുന്നുകൾ കുളങ്ങളാക്കിയും കുളങ്ങളെ കടലുകളാക്കിയും വിഹരിച്ചു തുംഗഭദ്രമുതൽ കാവേരിവരെയുള്ള സകല രാജാക്കന്മാരേയും പോരത്തുജയിച്ച തുരുഷ്കൻ പട, മുന്നോട്ടെടുത്ത കാലു പിൻവലിക്കാത്ത നായന്മാരോടെതിർത്തപ്പോൾ ഒട്ടു വിഷമിച്ചുപോയി. യുദ്ധം ഘോരമായി.

കൊലയാനത്തലവന്മാരുടെ ദേഹങ്ങൾ കരിമ്പാറകൾ പോലെ അങ്ങുമിങ്ങും ധാരാളമായി കണ്ടുതുടങ്ങി; മുസലം ഈട്ടി ചക്രം ഖഡ്ഗം മുതലായ ആയുധങ്ങൾ പലതരത്തിലുള്ള ജലജീവികൾ പോലെ ചോരക്കളത്തിൽ ചിന്നി ചിതറിക്കിടക്കുന്നു; മരിച്ചു വീഴുന്ന വീരന്മാരുടെ ചോര കുടിക്കുന്നതിനും മാംസം ഭക്ഷിക്കുന്നതിനും ആയി മുകളിൽ വന്നു പറന്നുതുടങ്ങിയ ഗൃദ്ധ്രവീരന്മാർ പായ നിവൎത്തിയ പത്തേമാരികൾ പോലെ കാണപ്പെട്ടു. ആ പടക്കളം ആകപ്പാടെ ഒരു വലിയ കടൽ പോലെ തിളങ്ങി.

ഹൈദർ നായിക്കരുടെ പടയിൽനിന്നു പീരങ്കികൾ ഇടവിടാതെ ഘോരനാദത്തോടെ വെടിയുണ്ട ചിതറിക്കൊണ്ടിരുന്നു. അതിൽ നിന്നുണ്ടായ പുകയേ, വൈരിസേനയേ ഒന്നോടെ ഗ്രസിക്കുവാനായി കൃതാന്തഭഗവാൻ തുറന്ന വക്ത്രത്തിൽനിന്നു പുറപ്പെടുന്ന വിഷവായുവെന്നോ, കേരളലക്ഷ്മിയേ വലയം ചെയ്യാനാരംഭിക്കുന്ന കാളസൎപ്പത്തിന്റെ ഘോരജിഹ്വയെന്നോ ഉൽപ്രേക്ഷിക്കാം. അതിന്റെ പരപ്പിൽ ആ പടക്കളം മുഴുവൻ അന്ധകാരനിമഗ്നമായി വെടിയുടെ ശക്തിയാൽ വൈരിസേനയുടെ സമീപത്തിൽ ചെല്ലുന്നതിനു പോലും സാധിക്കാതെയും വ്യാപിച്ചതായ അന്ധകാരംകൊണ്ടു മിത്രാമിത്രഭേദം മനസ്സിലാക്കാതേയും, അതിശൂരന്മാരെങ്കിലും ആ നായന്മാർ വിഫലശസ്ത്രന്മാരായിത്തീൎന്നു. അവരുടെ മൃതശരീരങ്ങൾകൊണ്ടു ആ പോൎക്കളം നിറഞ്ഞു.

സ്വരാജ്യരക്ഷയ്ക്കായി ബദ്ധകങ്കണന്മാരായ ആ വീരന്മാർ, പിൻവലിക്കാതേയും, എന്നാൽ വൈരികളോടു നേരിടുന്നതിനു ശക്തരാകാതേയും അടങ്കലമായി മരിച്ചു തുടങ്ങിയപ്പോൾ, ശാസ്ത്രവിജ്ഞന്മാരായ കോലനൃപമന്ത്രിമാർക്കു, ഹൈദർ മായാവിയെന്നും അയാൾ മോഹനാസ്ത്രത്താൽ ഇന്ദ്രജിത്തു വാനരരേ എന്നപോലെ നായർ പടയേ മോഹിപ്പിക്കയോ, ആഗ്നേയാസ്ത്രത്താൽ ദഹിപ്പിക്കയോ ആണു ചെയ്യുന്നതെന്നും ദൃഢവിശ്വാസമായി.

ശവങ്ങൾകൊണ്ടു ആ പടക്കളം പരിപൂർണ്ണമായി. ചിലർ തലയോടു പൊട്ടിയും, ചിലർ കൈകാലുകൾ ഇല്ലാതേയും ചിലർ ദേഹം നിറച്ചു ചോരയണിഞ്ഞും ചിലർ കടൽമാല പുറത്തു ചാടിയും, ചിലർ മലമൂത്രാദികൾ വിസർജ്ജനം ചെയ്തും കിടന്നിരുന്ന ആ യുദ്ധക്ഷേത്രത്തിന്റെ ബീഭത്സത അവർണ്ണനീയം തന്നെ ആയിരുന്നു.

വിരോധിസൈന്യം പോർക്കളത്തിൽ പതറിക്കിടക്കുന്നതുകണ്ടു, വിജയം ലബ്ധമായി എന്നു മനസ്സിലാക്കിയ ഹൈദർനായിക്കൻ തന്റെ ശ്വേതാശ്വത്തിന്മേൽ മുന്നോട്ടു വന്നു സ്വസൈന്യത്തോട് ഇപ്രകാരമോതി.

72

"ഒടുങ്ങിയിപ്പോരിലരാതിസഞ്ചയം
വഴങ്ങിയിസ്സാമിനഹന്ത! കേരളം
വണങ്ങിടുന്നു വിഭവാഢ്യയാരള്ളതൻ
പദങ്ങൾ മേന്മേലുമഹോതുണയ്ക്കുവാൻ

73

ചത്തുവീണ ഗജരാജരും, പദ-
മൊടിഞ്ഞുവീണ തുരഗങ്ങളും
കൃത്തമാകിയകഴുത്തു കൈകളിവ-
കൊണ്ടു മൂടിയൊരിടങ്ങളും
ഹസ്തമുക്തപരിഘാദിശസ്ത്രഗണ
മിത്രമായ് നിണമൊലിച്ചിതാ
വിസ്തൃതം സമരഭൂമിയുണ്ടു പറ-
യുന്നിതെൻെറ ജയവാൎത്തയേ.

74

ധീരപ്രാഭവമോടെതിർത്തൊരു പെരും
സേനാബലം മിക്കതും
വീരസ്വൎഗ്ഗമണഞ്ഞുവെങ്കിലുമഹോ
വെന്നീലനാം പൂൎണ്ണമായ്
വൈരിക്ഷ്മാപതി പോക്കളത്തിനെവെടി-
ഞ്ഞാണത്വവും നാണവും
ദൂരെത്തള്ളിയൊളിച്ചു, ജീവനിലെഴു-
ന്നത്യാഗ്രഹം മൂലമായ്

75

അരാതിനേതാവുടലോടിരിക്കവേ
വരാ, ജയത്തിൻ പരിപൂർത്തിയേതുമേ
നരാധിപൻ പോയ വഴിക്കെതിർക്കവാൻ
നിരാമയം നാം തുടരേണമിപ്പൊഴേ

76

പോകട്ടേ പടുവാമൊരുത്തനവനെ-
ത്തേടിപ്പിടിച്ചീടുവാൻ
പാകത്തിൽക്കതിരത്തുരപ്പുകളെഴും-
സേനാവിഭാഗത്തോടേ
ആരോ ചെയ്യുതു വീരരിന്നിതുജവാൽ
നൽകുന്നതുണ്ടായവ-
ന്നോരോകയ്യിലുമഗ്ര്യരത്നഖചിതം
വീരാർഹമാം കങ്കണം.

77

സാരമിന്നിതിലുമേറിയുള്ളതാം
കാര്യമുണ്ടിതരമോതിടുന്നു ഞാൻ
ഭൂരിധാന്യധനസമ്പദാഢ്യമാം
രാജധാനിയുമടക്കണം ജവാൽ"

## ഗദ്യം ൧൦

സാരഗർഭമായ ഈ വചനം ശ്രവിച്ചപ്പോൾ ചിലർ, രാജധാനിയെ പിടിച്ചടക്കയാണെങ്കിൽ കൊള്ളചെയ്തെടുക്കാവുന്ന ധനസഞ്ചയത്തെ കൊതിച്ചും, ചിലർ, ഇത്ര വലിയ ഒരു കാൎയ്യം ചെയ്തു ഫലിപ്പിക്കുകയാണെങ്കിൽ അതിൽനിന്നുണ്ടാകുന്ന രാജപ്രീതിയെ ആഗ്രഹിച്ചും, ചിലർ തങ്ങളുടെ സാമൎത്ഥ്യം കാണിക്കുന്നതിനുള്ള അവസരം ലബ്ധമായി എന്നു സന്തോഷിച്ചും ഈ ഉദ്യമത്തിനു സന്നദ്ധരായി മുന്നോട്ടു വന്നു. അവരിൽ ഓരോരുത്തരേയും സൂക്ഷിച്ചു നോക്കിയ ശേഷം പ്രഗത്ഭധീമാനായ ഹൈദർനായിക്കൻ, കമ്മറുദീൻ എന്ന നാമത്താൽ അറിയപ്പെട്ടിരുന്ന തന്റെ സേനാനിപ്രവരനെ, ഈ കൃത്യനിൎവ്വഹണത്തിനായി തിരിഞ്ഞെടുത്തശേഷം, സ്വല്പമായ ഒരു സേനയോടുകൂടി ഉടൻ തന്നെ ചിറക്കലേക്കു പോയി നഗരത്തെ അടക്കി ഭണ്ഡാരം കയ്ക്കലാക്കുന്നതിന് ആജ്ഞകൊടുത്തു.

ഒന്നാംഭാഗം സമാപ്തം.

---

# രണ്ടാംഭാഗം

78

ന്റപാജ്ഞയെത്തൻ ശിരസാ വഹിച്ചുടൻ
പ്രതാപമേരുന്നൊരു സൈനികാഗ്രണി
തിരിച്ചുവേഗം, ബലമായടക്കുവാൻ
മികച്ച കോലേശ്വരരാജധാനിയേ.

ഗദ്യം

കമ്മുവദീൻെറ പടയേററംകൊണ്ടു ആ നാട്ടുംപുറത്തു- ണ്ടായ കോലാഹലം വൎണ്ണിക്കത്തക്കതല്ല. സ്വഗൃഹങ്ങളേയും ബന്ധുജനങ്ങളേയും ഉപേക്ഷിച്ചു ബ്രാഹ്മണനെന്നും പുല- യനെന്നും നായരെന്നും നായാടിയെന്നുമുള്ള വ്യത്യാസങ്ങൾ എല്ലാം മറന്നു ജനങ്ങൾ നാലുപാട്ടും ഓടി. ചിലർ കാട്ടുകളിൽ കയറി ഒളിച്ചു. ചിലർ വീട്ടുകളിൽ അടച്ചുപൂട്ടി നിധിയുംകാത്തു കിടന്നു; ആബാലവൃദ്ധം എന്താണു ഗതി- യെന്നറിയാതെ തങ്ങളുടെ ദുർവ്വിധിയേ ശപിച്ചും വിലപിച്ചും ഇതികൎത്തവ്യതാമൂഢരായി അലഞ്ഞുനടന്നു. ഭയവിഹ്വല- കളായ സ്ത്രീകളുടെയും അനാഥരായിത്തീൎന്ന കുട്ടികളുടെയും മുറവിളികൊണ്ടു ദിഗന്തരം മാറെറാലിക്കൊണ്ടു. ആകസ്മിക- മായുണ്ടായ ഈ അത്യാപത്തിനാൽ, നാടാസകലം അരുകുല ബാധിച്ചതുപോലെ കാണപ്പെട്ടു. കാണുന്നതു കവന്നെ-

ടുത്തും, ഗൃഹങ്ങളും ക്ഷേത്രങ്ങളും തീവെച്ചും സ്ത്രീകളേയും കുട്ടികളേയും അടിമകളാക്കിയും, എതിൎക്കുന്നവരെ കൊന്നുമു-ടിച്ചും വേനൽകൊണ്ടു വരണ്ടുകിടക്കുന്ന കാട്ടിൽ കൊളു-ത്തിയ തീപോലെ ആ മ്ലേച്ഛസൈന്യം സകലവും നശി-പ്പിച്ചുകൊണ്ടു യാത്രതുടങ്ങി.

79

വീടും കൂടും വെടിഞ്ഞോടിടുമൊരു ജനത-
യ്ക്കുത്തമാശ്വാസമേകാ
തുദ്ധാൎഭാടേന മുഷ്കൻ യവനഭടവിനേ-
താവസന്ദിഗ്ദ്ധവീൎയ്യൻ
നാടാകെക്കൈക്കരേറിക്കൊട്ടുതരമല
കൃത്യങ്ങൾ ചെയ്താടലേററി
ച്ചാടോപത്തോടുകോലാവനിരമണതല-
സ്ഥാനമന്നാളണഞ്ഞൂ.

80

അപ്പോൾ കാണായിവന്നൂ നിരവധിമണിഗേ-
ഹങ്ങൾ, വാനോർപുരശ്രീ
കപ്പം നൽകുന്ന മട്ടിൽപ്പലതരനവവൈ-
ചിത്ര്യശോഭാവഹങ്ങൾ

ശില്പം ചേരുന്ന പൂവാടികൾ വിഭവമെഴ-
ന്നാപണശ്രേണി,യേവം
ചൊല്ലൊങ്ങും കോലഭൂമീശ്വരകലപുരിതൻ
മേന്മയാശ്ചര്യപൂർണ്ണം

81

നാലാമ്നായങ്ങളോതും ക്ഷിതിസുരനികരം
തിങ്ങിടും ക്ഷേത്രജാലം
ചേലാന്നീടുന്ന സൗറട്ടുകൾ നിറയുമൊര
ത്ഥ്യജാലം രാജവീഥി
വേലാതീതാഭ പൂണ്ടുള്ള രമനകൾ പരി-
ഷ്കാരലക്ഷ്മീവിലാസം
പോലാളും മണ്ഡപശ്രേണിയുമരികിലവ-
ക്കന്നു കാണായിവന്നു.

ഗദ്യം

കോലാധിപപുരിതന്നുടെ പുതുമക
ളാലോചിച്ചാൽ ചൊല്ലാവല്ല.
പത്തനമായതിലിരവും പകലും
വ്യത്യാസം കലരാതലർ മാനിനി
മെത്തും രസമൊടു മഞ്ജീരധ്വനി
തത്തും മാതിരി നൃത്തം ചെയ്വൂ.

നന്നായ് പൊങ്ങി വിളങ്ങീടുന്നൊരു
പൊന്നിൻ കൊടിമര മൂൎദ്ധ്നിലസിക്കും
പട്ടുപതാകകൾ കാററിലുലഞ്ഞി-
പ്പട്ടണഭംഗികളുൽഘോഷിപ്പൂ
മുത്തുക്കുടകൾ പിടിച്ചതിഭംഗ്യാ
വാദ്യവിശേഷം വളരെ നടത്തി
~~വാരണവരമുകളേറി വരുന്നോ-~~
രെഴുന്നെള്ളത്തുകളുണ്ടൊരുഭാഗേ-
കനകവിതാനം ചേരും മുററ-
ത്തണിനിരന്നില്ലൊരു ചേവുകജാലം
ഓരോന്നോതിവസിച്ചീടും പ്രഭു
വീരന്മാരുടെ വീടൊരുഭാഗേ-
മധുരാധരിമാർ കാന്തന്മാരൊടു
മദിരാസ്വാദന രസഭരസുഭഗം
മതിയിൽ വളൎന്ന മദന രതോത്സവ
കലവികളമ്പൊടു ചെയ്തു ദിശിദിശി
വീണാവേണുമനോഹരനാദം
ചേണാൎന്നുള്ള മൃദംഗനിനാദം
ശോണാധരിമാർ നൎത്തനമൊരുദിശി
കാണാം കഥചന നാടകഘോഷം

ഇങ്ങനെ മേന്മകലന്നൊരു പുരവര
മെങ്ങും നഹിനഹി ഭൂവലയത്തിൽ.

82

ചണ്ഡാത്മാവാത്തുരുഷ്കൻ പ്രബ്ബ യമഭടരിൽ-
ബ് ഭീതി ചേക്കന്ന സേനാ
സന്നാഹത്തോടണഞ്ഞാപ്പുരിയെനിശി
നിരായാസമായ് കീഴടക്കെ
ഉന്നോതാൻ വയ്യ കോലാഹലമവിടെയുദി-
ച്ചുള്ളതൊന്നും കയക്കം
ചെന്നായ് ക്കൂട്ടം പശുക്കൂടതിലധികരുഷാ
കേറിനാലെന്നപോലെ .

83

പേടിച്ചു കട്ടികളെയിട്ടു മഹാജനങ്ങ
ളോടിത്തുടങ്ങി നിജജീവനിലാശമൂലം
കൂടിജ്വലിച്ചുയരുമഗ്നി ഭയന്നു ചുററു
പാട്ടും പറക്കമൊരു പക്ഷിഗണങ്ങൾ പോലെ

84

പെററന്നുതന്നെ, നിജശയ്യയിൽ നിന്നൊരുത്തി
കററക്കിടാവിനെ വെടിഞ്ഞതിഭീതിമൂലം
ചുററും ജനങ്ങളുടെ സംഭ്രമമോത്തിടാതെ
മുററം വെറുംതെരുവിലോടിയിതങ്ങുമിങ്ങും

85

ശയ്യാതലത്തിലൊരുകാമിനിമൌലി, കയ്യും
മെയ്യുംമറന്നനുകനെപ്പുണരുന്നനേരം
പൊയ്യല്ലജീവനിലെഴുംകൊതിയാലെ മാര-
നെയ്യുന്നൊരമ്പുകൾമറന്നുകിതച്ചുമണ്ടി.

86

ശീട്ടുംകളിച്ചു നിജസേവകരൊത്തു നല്ല
പാട്ടുംനടത്തിഞെളിയുന്നമഹാപ്രഭുക്കൾ
ആഢ്യത്വവും മഹിമയും നിരൂപിച്ചിടാതെ
ഓട്ടം തുടങ്ങിയിതു നാലുവഴിക്കുമപ്പോൾ.

87

നൽപ്പൈംപാൽതോററ വെൺചന്ദ്രികയിലു-
ടൊത്തു പൂവാടിതന്നിൽ [നുകരോ-
പൊൽപൂമ്പാണാച്ചനം ചൊല്ലൊരുലലനകൾ-
ഗീതഭംഗീ മനോജ്ഞം [തൻ
അച്ചേലേറുംപുരംതാൻ യവനനണയവേ
മുററുമാബാലവൃദ്ധം
സംഭ്രാന്ത്യാമാററലയ്ക്കും വികൃതകടുനിനാ-
ദങ്ങൾ തൻ രംഗമായി.

88

പുരുബലനിധിയാത്തുരുഷ്കവര്യൻ
പുരമതുകീഴിലടക്കി നിഷ്ഠയാസം
അരമനയിൽവസിച്ചു കോലഭൂമീ
ശ്വരവിഭവങ്ങൾ ഭുജിച്ചിതൊട്ടുകാലം.

ഗദ്യം

ആയിടയ്ക്കു ഒരു ദിവസം കമ്മുറുദീൻ ഒന്നുരണ്ടുസേവകന്മാരോടുകൂടി സന്ധ്യാകാലത്തു പ്രച്ഛന്നവേഷനായി നഗരസഞ്ചാരംചെയ്യുമ്പോൾ, അരമനയ്ക്കടുത്തുള്ള ഭഗവതിക്ഷേത്രത്തിൽ ആരാധന നടക്കുന്നതു കണ്ടു, അവിശ്വാസികളായ കാഫിറന്മാരുടെ മൂഢവിശ്വാസങ്ങളെ തടയേണ്ടതു തന്റെ കടമയാണെന്നു വിചാരിച്ചു അകത്തേയ്ക്കു പ്രവേശിച്ചു. അപ്പോൾ അവിടെ കണ്ട കാഴ്ച അയാളുടെ കരളിനെ കവന്നു. അതിലാവണ്യവതിയായ ഒരു സ്ത്രീരത്നം ഭക്തിപൂർവ്വം ദേവിയെ ആരാധിച്ചു കൂപ്പുകയ്യോടുകൂടി നടയ്ക്കു മുൻപിൽ കുറച്ചുകുന്നു നില്ക്കുന്നു. നിർമ്മരിയാദപ്പെരുമാളായ കമ്മുറുദീനും ആ കാഴ്ച കണ്ടു എന്തെന്നില്ലാത്ത ഭക്ത്യാദരങ്ങൾ മനസ്സിലുദിക്കാതിരുന്നില്ല. വിഗ്രഹാരാധന മഹാപാപങ്ങളിൽ ഒന്നായി ഗണിച്ചിരുന്ന ആ മുഹമ്മദീയൻ തന്റെ ഉള്ളിൽ അറിയാതെ ജനിച്ച സാത്വികവികാരങ്ങളെ അമർഷത്തോടെ തട്ടിനീക്കിയിട്ടു, ദേവീപദധ്യാനത്തിൽ ഏകാഗ്രചിത്തയായി നിന്ന ആ യുവതിയേ ഒന്നുകൂടെ കണ്ണുകൊണ്ടു നുകന്നു.

89

പരമേശ്വരിയെബ്ഭജിച്ചു നിൽക്കും
തരുണീമൗലിയെ യബ്ഭടാഗ്രഗണ്യൻ
ഒരുനോക്കിലഹോ തെളിഞ്ഞുകണ്ടാൻ
ഇരുളിൽ ചിന്നിയ മിന്നലെന്നപോലെ

90

ഭജനോചിതമായ ശുഭ്രവസ്ത്രം
കളർമെയ്ഭൂഷകളെന്നിയേ മനോജ്ഞം
മുഖതാരിലനന്തഭക്തി തന്വീ
മണിശോഭിച്ചിതു ശാന്തി വൈഭവത്താൽ

91

വരവർണ്ണിനി തന്റെ നേത്രയുഗ്മം
ചെറുപൂമൊട്ടുകൾ പോലടഞ്ഞിരുന്നു
മുകളീകൃതമായ പങ്കജംപോൽ
കരതാർകൂപ്പിയിരുന്നു ഭക്തിപൂർവ്വം.

92

പരമഭക്തിയൊടീനിലകൊള്ളുമാ
ത്തരുണിയെബ്ബത കണ്ടൊരു മാത്രയിൽ
കരളിലാ യവനപ്രഭുവേററിതേ
സ്മരശരങ്ങളൊരായിരമായിരം.

93

ക്രൂത്തുമൂത്ത കസുമാസ്ത്രജാലമേ-
ററാത്തനായ് മതിമറന്ന നിന്നവൻ
പാത്തുകണ്ടവളെയൊന്നുകൂടി മെയ്
വേത്തുപിന്നെ നിരൂപിച്ചിതീവിധം.

94

"അങ്കമററശരദിന്ദുബിംബമോ?
തങ്കവല്ലരി തഴച്ച വാഴ്കയോ?
ശങ്കയേവമുളവാക്കിടുന്നൊരീ
മങ്കയാരിവൾ മനോജ്ഞഗാത്രിയാൾ?

95

കൊങ്കതന്നൊളിയുമമ്പിലാമുഖ-
ത്തിങ്കളിൽ തെളിയുമുററകാന്തിയും
തങ്കമൊത്തനിറവും മനസ്സിലാ
തങ്കമേററമുളവാക്കിടുന്നുമേ

96

ആരവാർമുലകളെത്രകോമളം
ചോരിവായ്മലരിതെത്രസുന്ദരം
വാരിജാക്ഷിയുടെ ബാഹുവല്ലിയോ
മാരപാശമതിനെന്തുസംശയം.

97

ജ്യോത്സ്നാവർഷിസുധാംശു വഞ്ചകനഹോ
ദൂരസ്ഥനെന്നാകിലും
മെയ്യില്ലാത്തവനെങ്കിലും മദനനോ,
തീക്ഷ്ണാംശുവേക്കാൾഖരൻ
ഈയത്തന്വീമണിദേവപൂജിയിലിരുന്നാലും
മയക്കുന്നിതേ
സൌഭാഗ്യത്തികവാലെ നാഗരികനാ-
മെൻചിത്തവും സത്യമായ്.

ആ കന്യകയാരെന്നും അവളുടെ സ്ഥിതിഗതികൾ എന്തെന്നും അന്വേഷിക്കുന്നതിനു ചാരന്മാരേ ആജ്ഞാപിച്ചു ശേഷം അയാൾ അരമനയിലേക്കുമടങ്ങി. പിറേറദിവസം സംഗതികളുടെ പൂർണ്ണമായ സ്വരൂപം മനസ്സിലാക്കിയ ശേഷം കമ്മുദീൻ കോലരാജാവിന്റെ മന്ത്രിയെ ആളയച്ചുവരുത്തി ഇപ്രകാരം പറഞ്ഞു.

98

"വൃദ്ധാമാത്യ! സുകേരളാംഗനകൾ തൻ-
സൌന്ദര്യസമ്പത്തിതൻ
സദ്ധാമത്തിനെ യന്നൃപേന്ദ്രസുതയെ-
ക്കണ്ടേനിവൻചാരവേ

അദ്ധ്യാത്രീശസുതയ്ക്കുസർവ്വസുഖസൌ-
ഭാഗ്യങ്ങളോലുന്നൊരെൻ
ശുദ്ധാന്തത്തെയലംകരിക്കുവതിനു-
ണ്ടുൽകൃഷ്ടഭാഗ്യോദയം.

99

ശുഭഗണങ്ങളെഴുന്ന ഭവാനഹോ
പ്രബലദാസ്യതചേൎന്നു ഭരിക്കവേ
അപനയത്തൊടുമായവളെൻമന-
സ്സപഹരിപ്പതയുക്തമസംശയം!

100

അതിനാൽ സചിവേന്ദ്രതെല്ലുപോലും
ചതിയില്ലാതെ നൃപേന്ദ്രകന്യതന്നെ
അവിളംബമയയ്ക്കുമെച്ചമാമെ-
ന്നവരോധത്തെയലംകരിക്കുവാനായ്.

101

ഇതിനൊരുപിഴവന്നുവെങ്കിലുണ്ടാം
പ്രതിഫലമിന്നു പറഞ്ഞിടേണ്ടതില്ല
പുരമിതറിക കൊള്ളിവെയ്ക്കുവാനും
ചെറുതുമഹോ! മടിയില്ല തീൎച്ചതന്നെ.

കൎണ്ണാരുന്തുദമായ ഈ വാക്കു കേട്ടു മന്ത്രിശ്രേഷ്ഠൻ നിശ്ചേഷ്ടനായി, നിൎജ്ജീവമായ സാലഭഞ്ജികപോലെ നിന്നുപോയി. കമ്മറുദീന്റെ "തിരുവായ്ക്കു" എതിർവായില്ലെന്നും, അയാളുടെയാജ്ഞകൾ സുഗ്രീവാജ്ഞകൾ പോലെ അലംഘ്യങ്ങളെന്നും, എന്തെങ്കിലും തടസ്സമുണ്ടായാൽ ആ രാജധാനിതന്നെ ഒന്നോടെ നശിപ്പിക്കുന്നതിനുപോലും അയാൾ മടിക്കയില്ലെന്നും കടുകിൻമണിയോളമെങ്കിലും ദയവു ആ ക്രൂരഹൃദയത്തിൽ ഒളിച്ചുകിടപ്പില്ലെന്നും ധരിച്ചിരുന്ന വൃദ്ധമന്ത്രി തനിക്കു വന്നുചേൎന്ന അത്യാഹിതത്തെപ്പറ്റി വിചാരിച്ചു കുഴങ്ങി. ആ രാജകന്യകയോ, തന്റെ സ്വന്തം പുത്രിയെക്കാൾ വാത്സല്യാതിരേകത്തോടുകൂടി ബാല്യത്തിലേ തന്നാൽ വളൎത്തപ്പെട്ടവൾ; തന്റെ സ്വാമിയുടെ മകൾ; ദയാദന്റെ വധു; എല്ലാംകൊണ്ടും തന്നാൽ രക്ഷിക്കപ്പെടേണ്ടവൾ. അവളെ ഇപ്പോൾ ത്യജിച്ചാൽ നാട്ടിനും രാജാവിനും തനിക്കുമുണ്ടാകുന്ന മാനക്ഷയം വിചാരിച്ചും, എന്തെങ്കിലും ഉപായംകൊണ്ടു കമ്മറുദീന്റെ ആഗ്രഹം വിഫലമാക്കിയാൽ സംഭവിക്കാവുന്ന ഘോരാപത്തുകളെ ഓൎത്തും അപ്പോൾ ഇങ്ങനെ ഒരു ധൎമ്മസങ്കടത്തിൽ തന്നെ ചാടിച്ച വിധിയേ ശപിക്കയല്ലാതെ ഒരു നിവൃത്തി അയാൾ കണ്ടില്ല. ഏതായാലും ഈ സംഗതി മറുചെവി കേൾക്കാതേയും മററാരോടും ആലോചിക്കാതേയും നേരിട്ടു കുമാരിയോടുതന്നെ പറകയാണുത്തമമെന്നു തീൎച്ചയാക്കി,

സകലവും പരദേവതയിൽ സമർപ്പിച്ചു അയാാം ആ സ്വപാല പുത്രിയുടെ ഗൃഹത്തിലെത്തി, അവളോടു ഇപ്രകാരം പറഞ്ഞു.

102

ബാലേ, സച്ചരിതേ, ശുഭാംഗി പുരുവാ-
ത്സല്യത്തൊടെൻ പുത്രിയേ
പ്പോലേ നിന്നെയുമോർത്തു ഞാനിതുവരെ-
യ്ക്കേന്താവതിപ്പോാം ശുഭേ!
താലോലിച്ചുവളൎത്തൊരുകരം
കൊണ്ടിന്നു ദുർമ്മൃത്യുതൻ
മാലാധാരണവൃത്തിയും പരമനു-
ഷ്ഠിക്കേണ്ടതായ് വന്നുഞാൻ!

103

നിർലജ്ജമിന്നു തവമുൻപിലണഞ്ഞുനില്പോൻ
കല്യാണി, താതസമനാകിയ മന്ത്രിയല്ല
എല്ലാഗ്ഗുണങ്ങളുമകന്ന ഹതാഭിമാനൻ,
ചൊല്ലാം തുരുഷ്കപതി തന്റെ നികൃഷ്ടദൂതൻ.

104

പ്രേതാധിപപ്രതിമനാമവനെൻ മുഖേന
ശാതോദരീകുലമണേ പറയുന്നിതിപ്പോം
ജാതാദരാൽ ഭവതിയാക്കടിലാശയന്റെ
പൂതാന്തമിന്നുസതി, പൂകണമെന്നതായി!

105

നിഷ്ഠുരാജ്ഞയിതു കേട്ടിടാർക്കിലോ
വിഷ്ണുപേശതനയേ! സുമംഗലേ!
ദുഷ്ടജോനകനവൻ വിസംശയം
ചുട്ടെരിച്ചിടുമിതീ മഹാപുരം.

106

ആവുന്ന ധൈര്യമൊടു മന്ത്രിവരൻകഠോര-
മീവാർത്ത ഗദ്ഗദവചസ്സൊടു ചൊന്നശേഷം
വാവിട്ടുഹന്തവിലപിച്ചു വിമൂഢചിത്ത-
ഭാവത്തൊടും ബത നിലത്തു പതിച്ചുപോയി.

107

പൊന്തിവന്നൊരു വികാരവഹ്നിയിൽ
വെന്തു നീറിയ മനസ്സൊടാസതി
മന്ത്രിവര്യനരചെയ്ത വാചകം
ഹന്തകേട്ടു വിലപിച്ചു നിർഭരം.

108

"ഭഗവതി ജഗദംബികേ, മുടങ്ങാ
തിവൾ ഭവദംഘ്രിസരോരുഹം ഭജിച്ചു
അതിനുടെ ഫലമീവിധത്തിലായോ
ശരണമെനിയ്ക്കിനിയെന്തു ഭൂതലത്തിൽ.

109

വ്രതമനവധിനോററു ഭക്തിപൂർവ്വം
പതിയുടെ തൃക്കഴൽതന്നെസേവചെയ്തു
അഘമഖിലമകററുവാനമേ, നിൻ
പരിചരണങ്ങൾ നടത്തിയാവതോളം.

110

പിഴയൊരു വഴിചെയ്തതോർമ്മയില്ല
നിയമവിരുദ്ധമതാചരിച്ചതില്ല
ശിവയുവതി! യനന്യരക്ഷയാമീ
യബലയെ ഇങ്ങിനെ നീ ത്യജിച്ചിടാമോ?

111

ഗൃഹിണികളുടെ മുഖ്യരക്ഷയല്ലോ
പരമശിവേ, തവപാദപങ്കജങ്ങൾ
അവയെ ഹൃദിവഹിച്ചുവാണിടുംഞാൻ
ജനനിനിനക്കനപേക്ഷണീയതന്നെ.

112

പിറവിമുതൽവളർത്തിയിത്രനാളും
ചെറുതസുഖം മമ കൈവരാതെനോക്കി
പ്രിയമിയലിനമൽപിതാവിനും ഞാൻ
അവമതിയായഹതീൻ മന്ദഭാഗ്യ

113

പ്രണയസുധപൊഴിച്ചദിവ്യമാകും
ലഹരിയിലെൻമനമാരുമുക്കിവാണു?
സകലശുഭഗണങ്ങൾചോന്നൊരോമൽ
പ്രിയതമനും ബത! മാം ത്യജിച്ചുവല്ലോ!

114

നിരുപമ മനുരാഗദീപ്തമാമെൻ
ദിവസഗണങ്ങളിതസ്തമിച്ചകഷ്ടം
കണവനടലൊടിന്നിരുന്നിടില്ലീ
വധുവിതുപോലെവിഷാദസീമയേൽക്കേ.

115

ഉയിരിലുമധികംപ്രിയംകലന്നോ
രവനുടെദുഃസ്ഥിതിയോർത്തിടുമ്പൊഴത്രേ
കരൾമമപതറുന്നഹന്തദൈവം
കരുണവെടിഞ്ഞു ചതിച്ച തക്കമില്ല.

116

അഥവാ വിലപിപ്പതെന്തിനിന്നെൻ,
വിധിതാനീദുരിതങ്ങൾ ദുസ്സഹങ്ങൾ
അബലാസ്ഥിതിപോയിടട്ടെ,യെന്തൊ
ന്നിവിടെച്ചെയ്യതിനെന്തു തീർച്ചയാക്കാം.

117

അവിതർക്കിതമെന്റെ ചിത്തനാഥൻ
പടയിൽത്തന്നെദിവംഗമിച്ചിരിക്കും
അറിവുണ്ടിതുതൽപ്രതാപധൈര്യ
ത്തികവെന്നുള്ളതു സർവമിജ്ജഗത്തിൽ

118

രണഭൂമിയിൽനിന്നുതോററുപോന്നീ
ടുകയില്ലെൻ കണവൻസുധീരചിത്തൻ
പുരുവീര്യമെഴുന്നരക്തമല്ലോ
സിരകൾക്കുള്ളിലൊഴുകുന്നു വീതശങ്കം

119

സുരനാട്ടിലണഞ്ഞുഹന്ത, സർവോ
ത്തരഭോഗങ്ങൾ ഭുജിച്ചിടുന്നു കാന്തൻ
ഗതഭാഗ്യ, വസിച്ചിടുന്നു ഞാൻ ഭൂ-
വിതിനോടുസ്സഹഭാരമായുമിപ്പോൾ

120

ഹൃദയേശ്വരനെപ്പിരിഞ്ഞു വാഴ-
ന്നതു ചാരിത്രഗുണത്തിനൊത്തതല്ല
ഹതജീവനിതും വെടിഞ്ഞു കാന്ത-
ന്നരികിൽ ചേരുകതന്നെയെൻെറ കൃത്യം:

ഗദ്യം

ഇങ്ങനെയെല്ലാം മനസ്സിൽ വിചാരിച്ചു തന്റെ കർത്തവ്യം തീർച്ചയാക്കിയിട്ട്, ആ സാധ്വി ലജ്ജാഭാരത്താൽ വിനമ്രമുഖനായി തന്റെ മുൻപിൽ നിന്ന മന്ത്രിപ്രവരനോട്ട സധൈര്യം പറഞ്ഞു.

121

താത പാദ, ജനകന്റെ വലംകൈ
രാജ്യഭാരമതിലങ്ങവിശങ്കം
താവകീനമൊഴി കല്പനതാനീ
നാട്ടിലാക്കുമൊരുപോലെ മഹാത്മൻ!

122

സാവധാനമിവൾ തേ വചനത്തിൻ
സാരമുള്ളിൽ നിരൂപിച്ചതിലിപ്പോൾ
ഏതുമില്ലൊരു തടസ്സവുമങ്ങ-
ന്യായമീ മകളൊടോതുവതാണോ?

123

സന്മാന്യശീല, പരമീക്ഷിതിതന്റെ രക്ഷ
യ്ക്കെന്മാനമാണു വിലയെങ്കിലതായിടട്ടെ
ജന്മാന്തരാഘഫലമെന്നു നിനച്ചുകൊള്ളാം
തന്മാനസത്തിലിതിനാടലിനെന്തു കാര്യം

124
ത്യാഗത്താലുലകം ജയിപ്പതുനമു-
ക്കേററം വിലപ്പെട്ടതേ
ത്യാഗത്തിന്നുതകുന്നതെന്നവിടറി-
ഞ്ഞീടാത്തതല്ലേതുമേ
ഏതുള്ളൊന്നിതിലും വിലപ്പെട്ടവതായ്
സ്ത്രീകൾക്കു, തൻമൂലമി-
ച്ചാരിത്രാഹുതിവേണ്ടിവന്നതിവർതൻ-
സൽഭാഗ്യപൂരോദയം.

125
(1) ഏകീശാകനു ചക്രവർത്തിനിയെയാ-
ശ്രീരാമഗുപ്തൻ നൃപൻ
(2) കാണിച്ചൂ യവനേശനെ ദ്ദയിതയേ
രാജ്യാർത്ഥമായ്റാണയും

(1) രാമഗുപ്തൻ എന്ന ചക്രവർത്തി ധ്രുവസ്വാമിനി എന്നു പേരായ തന്റെ ധർമ്മദാരങ്ങളെ ശകാധിപതിക്കു നല്കേണ്ടിവന്ന കഥ ചരിത്രപ്രസിദ്ധമാണ്.

"ദത്വാരുദ്ധഗതിഃ ശകാധിപതയേദേവിം ധ്രുവസ്വാമിനീം
യസ്മാൽഖണ്ഡിതസാഹസോ വിനിവൃതേ ശ്രീരാമഗുപ്തോനൃപഃ"
എന്നു തുടങ്ങുന്ന ശ്ലോകം ഈ സംഭവത്തെ സൂചിപ്പിക്കുന്നു. ഹർഷചരിതത്തിൽ ബാണൻ ഈ സംഭവത്തെ സൂചിപ്പിച്ചിട്ടുള്ളതിനെ ശങ്കരൻ എന്ന വ്യാഖ്യാതാവ് "ചന്ദ്രഗുപ്തേന ധ്രുവദേവീവേഷധാരിണാ സ്ത്രീവേഷജനപരിവൃതേന രഹസിവ്യാപാദിത" എന്നു വ്യാഖ്യാനിച്ചിരിക്കുന്നു.

(2) പത്മിനി എന്ന റാണിയെ അല്ലാവുദീൻ എന്ന മുഹമ്മദീയസുൽത്താനെ കാണിച്ചു രാജ്യരക്ഷ ചെയ്ത സംഗതി ചരിത്രപ്രസിദ്ധമത്രേ.

നൽകീല്ലേച്ഛനരാജപുത്രനവരും
കന്യാജനത്തേ സ്വയം
രാജ്യത്തിൻ പരിരക്ഷണത്തിന വിധി-
ച്ചീടാത്തതല്ലീ ബലി.

126

ധന്യഞാനിവളൊരുത്തി തന്റെയീ
ശൂന്യദേഹബലിയൊന്നുകൊണ്ടുതാൻ
പുണ്യഭൂമിയിതു രക്ഷയേൽക്കുകിൽ
പിന്നെയെന്തിനുമടിച്ചിടുന്നു ഞാൻ

തൽക്ഷണമുള്ള ധൈൎയ്യത്താൽ ഇങ്ങനെ പറഞ്ഞുവെങ്കിലും, മന്ത്രിവൎയ്യൻ പോയശേഷം, തന്റെ സാഹസത്തെ വിചാരിച്ചു ഖിന്നയായി, ആ നൃപപുത്രി നിലത്തു വീണുരുണ്ടും നെഞ്ചലച്ചും അനുക്ഷണം ആത്മനാശത്തെ ആഗ്രഹിച്ചും; മാനക്കേടിലും നന്നു മരണമെന്നോൎച്ചും വിധിനിഷ്ഠുരതയെപ്പററി വിലപിച്ചും ദുരന്തചിന്താക്രാന്തഹൃദന്തയായി, ധൂമത്തിനാൽ മങ്ങിയ അഗ്നിജ്വാലപോലെയും, പ്രചണ്ഡമാരുതനാൽ നിലംപതിപ്പിക്കപ്പെട്ട മുദുലമാലതീലതപോലെയും, ദുരപവാദത്താൽ കളങ്കിതയായ സൽക്കീൎത്തിപോലെയും നിഷ്പ്രഭയായിത്തീൎന്നു. പിന്നീടു എന്തു വന്നാലും സ്വനിശ്ചയത്തേ നടത്തുന്നതിന്നു തന്നെ അവൾ സധൈൎയ്യം തീൎച്ചയാക്കി.

127

നാരിത്തയ്യലിവണ്ണമൻപിനോടു തൻ
ദുർല്ലംഘ്യമാമാജ്ഞയേ
മാനിച്ചെത്തിടുമെന്ന വാർത്ത വിരവിൽ
ശ്രോത്രേന്ദ്രിയം പൂകവേ
ഭൂരിപ്രാഭവമാർന്നജോനകനമ-
ന്ദാനന്ദജൃംഭൻ മഹാ
പാരാവാര തരംഗസന്തതികളിൽ-
ച്ചാടിക്കളിച്ചീടിനാൻ

128

ചേരും പട്ടുടയാട ചാർത്തിയുടലിൽ
പൂശീസുഗന്ധദ്രവം
മൈരേയം ചെറുതാസ്വദിച്ചു മദന-
ക്രീഡാരസോത്തേജകം
സ്വൈരം തൻമുകുരത്തിൽ നോക്കിയഭിന-
ന്ദിച്ചൂ സ്വയം വേഷശൃം-
ഗാരങ്ങൾ, വിടസാർവ്വഭൗമനവനോ
മാരൻെറ പാഴ്പാവയായ്.

129

അന്നേരം മലയാദ്രിപെററൊരു കുളർ-
ത്തൈത്തെന്നൽ വീശീ, സുഖം
ചിന്നും വെണ്മതിപൂനിലാവു വിതറി-
പ്പൊങ്ങീ നഭോവീഥിയിൽ
കന്ദർപ്പൻ നിശിതാസ്ത്രപാളിചിലയിൽ
ചേർത്തീ ജഗന്മണ്ഡലം
വെന്നമ്പോടുനടന്നു മേന്മകൾ നടി-
ച്ചുന്യാദൃശപ്രാഭവാൽ.

130

അഥസമയമതിക്രമിക്കവേയ-
ക്ഷമയൊടു ദീപ്തമനോജദുർവ്വികാരൻ
അവളുടെ വരവും കൊതിച്ചുധൂർത്ത-
പ്രഭുയവനൻ പല ഗോഷ്ഠി കാട്ടിവാണു.

131

ഇരിക്കമൊട്ടക്ഷമപൂണ്ടെഴീക്കും
നടക്കമുൾശ്ശാന്തി വെടിഞ്ഞൊരല്പം
ഇടയ്ക്കു കണ്ണാടിയിൽ നോക്കമേവം
മിടുക്കവിട്ടാപ്രഭുകാട്ടിജാള്യം.

132

കുളുർമുലകരം പുണർന്നു ചോരിവായ്-
ത്തേൻ നുകർന്നു
വിവിധലളിതലീലാ ചേഷ്ടയാൽ
മെയ് തളർന്നു
ഇതിനവരതസമ്പത്താണ്ഡവം
ദൃഷ്ട ചിത്തൻ
സുചിരമനുഭവിച്ചാൻ ഭാവനാ-
വൈഭവത്താൽ

133

അഞ്ചല്ലമ്പുകളമ്പതുണ്ടു മദന-
നെന്നായ് ശപിച്ചീടിനാൻ
നഞ്ചംതാൻ ചൊരിയുന്നു ശീതകരനെ-
ന്നോർത്താർത്തിപൂണ്ടീടിനാൻ
വഞ്ചിപ്പൂ നിമിഷങ്ങരം മന്ദഗതിയാ-
ലെന്നാധി കൊണ്ടീടിനാൻ
തേൻചൊല്ലാരം വരവോർത്തുവാണു വിഷമി-
ച്ചാനേവമഡ്ഡൂഭ്ഗൻ

134

വിഷമാസ്ത്രനിങ്ങനെയമന്ദമെയ്തിടും
വിഷലിപ്തമായ ശരപംങ്ക്തിയേററുതാൻ
വിഷമിച്ചു മൂർഖ യവനൻ വലഞ്ഞുതേ
വിഷയോത്സുകക്കു സുഖമെങ്ങു ചേർന്നിടും?

135

അപ്പോൾ തരംഗരുചിയാലവിടം വെളുപ്പി-
ച്ചുപ്പൂനിലാവു പൊഴിയുന്ന നവേന്ദുപോലെ
അല്പേതരാഭരണഭൂഷിതയായവൻെറ
തല്പാന്തികത്തിനെയണഞ്ഞിതു ചഞ്ചലാക്ഷി

136

തരളഷഡ്പദലാളിതകൈശികം
കനകഭൂഷകൾ പൂണ്ട കളേബരം
രുചിരവസ്ത്രവിലാസമുജ്വലം
തരുണിതൻ വരവെത്ര മനോഹരം!

137

പരിമളമിളകുന്ന മുല്ലമാല്യം
തലമുടി കെട്ടിയതിൽസ്സുഖാലണിഞ്ഞും
ഇളകുമളകപങ്ക്തി ചാരുനെററി-
ത്തടമതിനുറെറാരു ഭംഗി ചേർത്തണച്ചും

138

സുഖലലിത വിലാസകാന്തിയോലും
മിഴികളിലഞ്ജനമിട്ടു ശോഭചേർത്തും
മരതകമണിചേൎന്ന തോടയാടി-
ക്കവിളിണനീലിമ തെല്ലു പൂണ്ടുകൊണ്ടും

139

ഒളിവിതറിയ യാവകത്തിനാൽ, ചെം-
ചൊടി സവിശേഷമഹോ പരിഷ്കരിച്ചും
മൃദുഹസിതവിലാസഭംഗിയാലേ
സുമഹിതചന്ദ്രിക ചുററുമേ പൊഴിച്ചും

140

നിറകുടമിണയായ കൊങ്കരണ്ടും
കസവണിനേരിയ മുണ്ടുകൊണ്ടു മൂടി,
അടിയിലണിയുമശ്മഹാരകാന്തി
പ്രചുരിമകൊണ്ടു തിളക്കമേററിവെച്ചും,

141

രസികത വിതറുന്ന ചാരുചേഷ്ടാ
ശതരുചിരം ഗതിയാൽ മനസ്സുലിച്ചും
കസുമവിശിഖ വൈജയന്തിപോലാ
യുവതിയണഞ്ഞു തുരുഷ്കസന്നിധാനം

ഗദ്യം

ഇപ്രകാരം സാരസ്യദേവതപോലെ സകല ശൃംഗാരഭംഗികളുടെ നിധാനംപോലെ കൂലംകഷമായി പ്രവഹിക്കുന്ന വിലാസനിർഝരികപോലെ ദിഗന്തരകാന്തിചിന്തി, പാരിടമാസകലം പാൽക്കുഴമ്പു പൂരട്ടുന്ന ശാരദ ജ്യോത്സ്നിക യോഷാവേഷമെടുത്തതുപോലെ, ആ നൃപകന്യക തന്റെ അരികിലെത്തിയപ്പോൾ,

കമ്മറുദീൻ

ക്ഷാമബാധിതനായി വളരെനാൾ ഭക്ഷിക്കാതെ കിടന്ന ഒരു ദരിദ്രൻ, ആകസ്മികമായി തന്റെ മുൻപിൽ ഒരു കനകതളിമം നിറയെ അതിസ്വാദിഷ്ഠമായ ഭക്ഷണസാധനങ്ങൾ കണ്ടാലെന്നപോലേയും, മരുഭൂമിയിൽ മൃഗതൃഷ്ണികകൾ കണ്ടു നിരാശാഭരിതനായി ദാഹിച്ചു വലഞ്ഞ ഒരു പാന്ഥൻ പൊട്ടന്നനെ, ശീതജലസമ്പൂർണ്ണമായ ഒരു നീരാഴിയുടെ കരയിലെത്തിയാലെന്നപോലെയും, തന്റെ ഭാഗ്യോദയത്തിൽ വിശ്വാസമില്ലാത്തപോലെ അല്പനേരം ഇതികർത്തവ്യതാബോധമില്ലാതെ അമ്പരന്നുപോയി. ക്ഷണനേരംകൊണ്ടു വീണ്ടും സന്തോഷഭാവം കൈവന്നശേഷം, ലളിതമായ ഉപചാരവാക്കുകൾകൊണ്ടു അഭിവാദ്യംചെയ്തു നിരത്തിവെച്ചിരുന്ന ഭക്ഷണപാനീയാദികളിൽ തന്നോടൊന്നിച്ചു പങ്കുകൊള്ളുന്നതിനു കമ്മറുദീൻ അവളെ ക്ഷണിച്ചു. ഈ ക്ഷണനത്തിനു മറുപടികിട്ടായ്കയാൽ അനുനയവാക്കു-

കരംകൊണ്ടു അവളെ അനുകൂലിപ്പിക്കുന്നതിനു അവൻ ശ്രമിച്ചു. എന്നിട്ടും ഫലമില്ലായ്കയാൽ ബലം പ്രയോഗിക്കാതന്നെ എന്നു തീർച്ചപ്പെടുത്തി ആ കാമി അവളോടടുത്തു.

142

ഒന്നുംമിണ്ടാതെപൂപ്പുഞ്ചിരിവിതറിവിള-
ങ്ങീടുമാസാദ്ധ്വിതന്നെ
ച്ചെന്നാമോദേനപുൽകുന്നതിനവിടനവൻ-
ധാർഷ്ട്യമോടുദ്യമിക്കേ
അന്നാരീമൌലിസൂക്ഷിച്ചരയിടയിലൊളി-
ച്ചുവെച്ചുള്ളഖഡ്ഗം
വന്നാഗത്താൻകണക്കന്നവളുടെകരതാ-
രിങ്കൽ മിന്നിത്തിളങ്ങി.

143

മിന്നൽപോലിളകി,യാത്തകോപനാം
പന്നഗംഫണമുയർത്തണഞ്ഞപോൽ
തന്വിതൻകുറിയവാളുകണ്ടവൻ
ഛന്നധൈര്യനഥനിന്നുനിശ്ചലം

144

ചീളുംകോപമിയന്നു രാജസുതയാൾ
വീശുന്നകായംകളം
വാളിൻവായ്ത്തലയാമുഹമ്മദചമൂ-
നാഥൻെറ കണ്ഠത്തെയും

മായംവിട്ടുപരന്നകേരളമഹീ-
ഖണ്ഡത്തിനുണ്ടായൊരാ
മാനക്കേടിനെയും ജ്വാലുടനരു-
ത്തൊന്നോടെയിട്ടു ദ്ധ്വം.

145

പാരിക്കുന്നൊരലച്ച്യോടവനിടി-
ത്തീയേറെറാരാലെന്നപോൽ
പാരിൽപ്പെട്ടളവേ, വരാംഗി, രുധിര-
ച്ചാർച്ചേന്നൊരാവാളിനെ,
ആരാവത്തൊടണഞ്ഞഭൃത്യരതുലാ-
ശ്ചര്യത്തൊടും കാണവേ
സ്വൈരംതന്നുടെമാറിടത്തിൽമടിവി-
ട്ടൊന്നായിറക്കീടിനാൾ.

ഗദ്യം

മരിച്ചുവീണ ആ ചാരിത്രശാലിനിയുടെ മേൽ, ഓടിത്ത-ളൎന്നുവീണ മാൻപേടയുടെ മേൽ ചെന്നായ്ക്കളെന്നപോലെ, പടനായകന്റെ പരിചാരകന്മാർ പായുന്ന കണ്ട സമയം, എവിടേനിന്നോ തദവസരത്തിൽ പ്രത്യക്ഷനായ ഒരു കാഷായവസ്ത്രധാരി, തന്റെ വേഷത്തിനു യോജിക്കാത്ത-വിധം രൂക്ഷമായ ഒരു സ്വരത്തിൽ, വിധികല്പിതമെന്ന-പോലെ അനിവാൎയ്യമായുള്ള ഒരു ശാസനത്താൽ അവരെ

സ്വന്തം ഭാഷയിൽ തന്നെ വിലക്കി. അപ്രതീക്ഷിതമായ ആ ശബ്ദം കേട്ടമാത്രയിൽത്തന്നെ കമ്മറുദീൻെറ അനുചരന്മാർ മന്ത്രബലത്താൽ ശിലാഖണ്ഡങ്ങളാക്കപ്പെട്ടതുപോലെ ആ-ശ്ചര്യഭരിതരായി നിശ്ചേഷ്ടരായി നിന്നുപോയി. ഹൈദർ നായിക്കൻ താൻ ധരിച്ചിരുന്ന സന്യാസവേഷത്തെ ത്യജിച്ച് പരിചാരകജനം കാൺകെത്തന്നെ മരിച്ചുവീണ ആ സാദ്ധ്വിയുടെ ഫാലഫലകത്തിൽ സ്നേഹാദരപൂർവ്വം ചുംബിച്ചശേഷം മുട്ടുകുത്തി സർവ്വേശനായ അള്ളാവിനോടു അവളുടെ ആത്മാവിൻെറ നിത്യശാന്തിക്കായി പ്രാർത്ഥിക്കുന്നതു കാണാറായി.

146

ജയിക്കട്ടേ ധർമ്മം പെരുകി മലയാള ക്ഷിതിതലം
ലസിക്കട്ടേ തന്വീമണികളുടെ ചാരിത്രമനിശം
പ്രജാക്ഷേമം കാത്തിന്നധികബലരായ് പൌരുഷ-
[മൊട്ടും
പവിത്രശ്രീചേരും നൃവരരിള വാഴട്ടെ സുഖമായ്.